| | | |
|---|---|---|
| Apple | തുഫ്ഫാഹ് - ആപ്പിൾ | تُفَّاح |
| Orange | ബുർതുഖാൽ - ഓറഞ്ച് | بُرْتُقَال |
| Banana | മൗസ് - വാഴപ്പഴം | مَوْز |
| Grape | ഇനബ് - മുന്തിരി | عنَب |
| Pomegranate | റുമ്മാൻ - ഉറുമാൻ പഴം | رُمَّان |
| Cherry | കർസ് - ചെറി | كرز |
| Dates | തംറ് - ഈത്തപ്പഴം | تَمْر |
| Fig | തീൻ - അത്തിപ്പഴം | تين |
| Lemon | ലൈമൂൻ - ചെറുനാരങ്ങ | لَيْمُون |
| Mulberries | തൂത് - മൾബറി പഴം | تُوت |
| Olive | സൈതൂൻ - ഒലീവ് | زَيْتُون |
| Pears | ഇജാസ് -പിയേഴ്സ് | إجَاص |
| Plums | കൂഖ് - പ്ലംസ് | كُوخ |
| Sugar cane | ഖസബു സുക്കർ - കരിമ്പ് | قصب سكر |
| **FLOWERS** | **അസ്ഹാർ - പുഷ്പങ്ങൾ** | **أزهار** |
| Rose | വർദ് - പനിനീർ | وَرْد |
| Jasmine | യാസ്മിൻ - മുല്ല | يَاسْمين |
| Lily | സംബക് - ലില്ലി | زنبق |

| ANIMALS | ഹയവാനാത് - മൃഗങ്ങൾ | حَيَوَانَات |
|---|---|---|
| Elephant | ഫീൽ - ആന | فيل |
| Lion | അസദ് - സിംഹം | أَسَد |
| Tiger | പുലി | نَمر |
| Camel | ഇബ്ൽ - ഒട്ടകം | إِبْل |
| Giraffe | സറാഫാ - ജിറാഫ് | زرافا |
| Camel | ജമൽ - ഒട്ടകം | جَمَل |
| Cow | ബഖറഃ - പശു | بَقَرَة |
| Oryx | മഹാ - ഒറിക്സ് | مها |
| Donkey | ഹിമാർ - കഴുത | حمَار |
| Monkey | ഖിർദ് - കുരങ്ങ് | قِرْد |
| Ass | ഹിമാറ - കഴുത | حمَارَة |
| Rat | ഫഅ്ർ - എലി | فَأْر |
| Horse | ഹിസ്വാൻ - കുതിര | حصَان |
| Calf | ഇജ്ൽ - പശുക്കുട്ടി | عجل |
| Baffalo | ജാമൂസ് - പോത്ത് | جَامُوس |
| Fox | ഥഅ്ലബ് - കുറുക്കൻ | ثَعْلَب |
| Sheep | ഗനം - ആട് | غَنَم |
| Pig | ഖിൻസീർ - പന്നി | خنْزِير |
| Cat | ഖിത് - പൂച്ച | قط |

| | | |
|---|---|---|
| Dog | കൽബ് - പട്ടി | كَلْب |
| Rabbit | അർനബ് - മുയൽ | أَرْنَب |

## DOMESTIC BIRDS തുയൂർ ദാജിന - പക്ഷികൾ طُيُور داجنَة

| | | |
|---|---|---|
| Parrot | ബബ്ഗാഅ് - തത്ത | بَبْغَاء |
| Duck | ബത്ത - താറാവ് | بَطَّة |
| Coak | ദീക് - പൂവൻ കോഴി | دِيك |
| Hen | ദജാജ - പിടക്കോഴി | دَجَاجَة |
| Peacock | താഊസ് - മയിൽ | طَاوُوس |
| Pigeon | ഹമാമ - മാടപ്രാവ് | حَمَامَة |

## THE FIVE SENSES اَلحوَاس الخَمْس

### അൽ ഹവാസുൽ ഖംസ - പഞ്ചേന്ദ്രിയങ്ങൾ

| | | |
|---|---|---|
| Touching | അല്ലംസ് - തൊടൽ | اللَّمْس |
| Seeing | അൽബസർ - കാഴ്ച | البَصَر |
| Taste | അദ്ദൗഖ് - രുചി | الذوق |
| Smelling | അശ്ശമ്മ് - മണക്കൽ | الشم |
| Hearing | അസ്സംഅ് - കേൾവി | السَّمْع |

## QUALITIES സിഫാത് - വിശേഷണങ്ങൾ صفَات

| | | |
|---|---|---|
| Character | ഖുലുക് - സ്വഭാവം | خُلق |
| Kind | ലത്വീഫ് - ദയാലു | لَطيف |
| Merciful | റഹീം - കരുണൻ | رَحيم |

| | | |
|---|---|---|
| Strong | ഖവിയ്യ് - ശക്തൻ | قَوِي |
| Weak | ളഈഫ് - ദുർബ്ബലൻ | ضَعِيف |
| Trustworthy | അമീൻ - വിശ്വസ്തൻ | أمين |
| Beautiful | ജമീൽ - മനോഹരം | جَمِيل |
| Sick | മരീള് - രോഗി | مَرِيض |
| Fat | സമീൻ - തടിച്ച | سمين |
| Thin | നഹീഫ് - മെലിഞ്ഞ | نحيف |
| Soft | ലയ്യിൻ - മൃദുലം | لَيِّن |
| Hard | സ്വുൽബ് - കടുത്ത/ബലമുള്ള | صُلْب |
| Smooth | നാഇം - മിനുസമുള്ള | نَاعِم |
| Clean | നളീഫ് - വൃത്തിയുള്ള | نَظِيف |
| Dirty | വസഖ് - വൃത്തികെട്ട | وَسْخ |
| Sweet | ഹുൽവ് - മധുരമുള്ള | حُلْو |
| Bitter | മുർറ് - കയ്പ്പുള്ള | مُر |
| Stingy | ബഖീൽ - പിശുക്കൻ | بَخِيل |
| Generous | ജവാദ് - ദാനശീലൻ | جَوَاد |
| Sincere | മുഖ്‌ലിസ് - ആത്മാർത്ഥതയുള്ള | مُخْلِص |
| Polite | മുഹദ്ദബ് - വിനീതൻ | مُهَذَّب |
| Loving | വദൂദ് - സ്നേഹമുള്ള | ودود |
| Gentle | കരീം - മാന്യൻ | كَرِيم |

| | | |
|---|---|---|
| Clever | മാഹിർ - നിപുണൻ | مَاهِر |
| Fortunate | സഈദ് - ഭാഗ്യവാൻ | سَعِيد |
| Disobedient | ആസ്വ് - ധിക്കാരി | عَاص |
| Rude | ഖാസീ - പരുക്കൻ | قاسي |

## SCHOOL — അൽ മദ്റസ - വിദ്യാലയം — المَدْرَسَة

| | | |
|---|---|---|
| Kinder garten | ഹദീഖൽ അത്ഫാൽ - കിന്റർ ഗാർട്ടൻ | حَدِيقَةُ الأطْفَال |
| Nursary | റൗള - നഴ്സറി | رَوْضَة |
| School | മദ്റസ - സ്കൂൾ | مَدْرَسَة |
| Primary school | മദ്റസ ഇബ്തിദാഇയ - പ്രൈമറി സ്കൂൾ | مَدْرَسَة إبتدائية |
| Prepatory school | മദ്റസ ഇഅ്ദാദിയ - പ്രിപ്പേറ്ററി സ്കൂൾ | مَدْرَسَة إعدادية |
| Secondary school | മദ്റസ ഥാനവിയ്യ - സെക്കണ്ടറി സ്കൂൾ | مَدْرَسَة ثَانَوية |
| Private school | മദ്റസ അഹ്ലിയ്യ - പ്രൈവറ്റ് സ്കൂൾ | مَدْرَسَة أهْلية |
| Private school | മദ്റസ ഖുസ്വൂസിയ്യ - പ്രൈവറ്റ് സ്കൂൾ | مَدْرَسَة خُصُوصية |
| Government school | മദ്റസ ഹുകൂമിയ്യ - സർക്കാർ സ്കൂൾ | مَدْرَسَة حُكُومية |

| College | കുല്ലിയ്യ - കോളേജ് | كُلِّيَّة |
|---|---|---|
| University | ജാമിഅ - യൂണിവേഴ്സിറ്റി | جَامِعَة |
| Institute | മഅ്ഹദ് - ഇൻസ്റ്റിറ്റ്യൂട്ട് | مَعهد |
| Teacher | മുഅല്ലിം - ദ്ധ്യാപകൻ | مُعَلِّم |
| Teacher | മുദർരിസ് - അദ്ധ്യാപകൻ | مُدَرِّس |
| Proffessor | ഉസ്താദ് - പ്രൊഫസർ | أُسْتَاذ |
| Lecturer | മുഹാളിർ - ലക്ചറർ | مُحَاضِر |
| Headmaster | നാളിർ - പ്രധാനാദ്ധ്യാപകൻ | نَاظِر |
| Principal | മുദീർ - പ്രിൻസിപ്പൽ | مُدِير |
| Head | റഈസ് - തലവൻ | رَئِيس |
| Chairman/President | റഈസ് - ചെയർമാൻ/പ്രസിഡന്റ് | رَئِيس |
| Dean | അമീദ് - ഡീൻ | عَميد |
| Inspector | മുഫത്തിശ് - ഇൻസ്പെക്ടർ | مُفَتِّش |
| Registrar | മുസജ്ജിൽ - രജിസ്ട്രാർ | مُسَجِّل |
| Register | സിജിൽ - രജിസ്റ്റർ | سَجِل |
| Note book | ദഫ്തർ - നോട്ട് ബുക്ക് | دَفْتَر |
| Ruler | മിസ്തറ - റൂളർ | مِسْطَرَة |
| Dictionary | ഖാമൂസ് - നിഘണ്ടു | قَامُوس |
| Class | ഫസ്ൽ - ക്ലാസ്സ് | فَصْل |

| | | |
|---|---|---|
| Assembly | ത്വാബൂർ - അസംബ്ലി | طَابُور |
| Chalk | തബ്ശൂറ - ചോക്ക് | طبشُور |
| Bench | മഖ്അദ് - ബെഞ്ച് | مَقْعَد |
| Map | ഖരീത്വ - മാപ്പ് | خريطة |
| Black board | സബ്ബൂറ - ബ്ലാക്ക് ബോർഡ് | سَبُّورَة |
| Rubber | മിംഹാത് - റബ്ബർ | ممحَاة |
| Shelf | റഫ്ഫ് - അലമാര | رف |
| File | മലഫ്ഫ് - ഫയൽ | ملف |
| Eraser | മസ്സാഹ - ഇറാസർ | مَسَّاحة |
| Home work | വാജിബ് - ഹോം വർക്ക് | وَاجب |
| Examination | ഇംതിഹാൻ - പരീക്ഷ | إمْتِحَان |
| Test | ഇഖ്തിബാർ - ടെസ്റ്റ് | إختبَار |
| Interview | മുഖാബല - ഇന്റർവ്യൂ | مُقَابَلَة |
| Reference | മുറാജഅ - റഫറൻസ് | مُرَاجعَة |
| Bell | ജറസ് - മണി | جَرَس |
| Recess | ഇസ്തിറാഹ - റീസസ്സ് | إسْتِرَاحَة |
| Correct | സ്വഹീഹ് - ശരി | صَحيح |
| Wrong | ഗലത് - തെറ്റ് | غَلَط |
| Reward | മുകാഫഅ - റിവാർഡ് | مُكَافَأة |
| Prize | ജാഇസ - സമ്മാനം | جَائِزَة |

| Marks | അലാമാത് - മാർക്ക് | عَلاَمَات |
|---|---|---|
| Vacation | ഉത്‌ല/ഇജാസ - അവധി | عُطْلَة/ إجَازَة |
| Term | ഫസ്ൽ - ടേം | فَصْل |
| Succeed | നജഹ - സക്സീഡ് | نجح |
| Fail | റസബ - പരാജയം | رسب |
| Grade | ദറജ - ഗ്രെയ്ഡ് | دَرَجَة |
| Language | ലുഗ - ഭാഷ | لُغَة |
| Literature | അദബ് - സാഹിത്യം | أدَب |
| History | താരീഖ് - ചരിത്രം | تَاريخ |
| Sciences | ഉലൂം - ശാസ്ത്രം | عُلُوم |
| Arithmatic | ഹിസാബ് - ഗണിതം | حسَاب |
| Drawing | റസമ - ചിത്രരചന | رَسم |
| Grammar | ഖവാഇദ് - ഗ്രാമർ | قَوَاعد |
| Practice | തജ്‌രിബ - പ്രാക്ടീസ് | تَجربَة |
| Line | സിത്ർ - വര | سطر |
| Bag | ഹഖീബ - സഞ്ചി | حَقيبَة |
| Class teacher | മുറബ്ബി - ക്ലാസ്സദ്ധ്യാപകൻ | مُرَبِّي |
| Supervisor | മുശ്‌രിഫ് - സൂപ്പർവൈസർ | مُشْرِف |
| Warden | മുറാഖിബ് - വാർഡൻ | مرَاقب |

## COMERCIAL TERMS إصطلاحات تجَارية

### ഇസ്തിലാഹാത് തിജാരിയ്യ - കൊമേഴ്സ്യൽ ടേംസ്

| English | Malayalam | Arabic |
|---|---|---|
| Currency | അംല - നാണയം | عملة |
| Local currency | അംല മഹല്ലിയ്യ - പ്രാദേശിക നാണയം | عملة مَحلية |
| Foreign currency | അംല ഖാരിജിയ്യ - വിദേശ നാണയം | عملة خَارجية |
| Cash | നഖ്ദ് - പണം | نَقد |
| Change | ഫക്ക/ഖുർദ - ചില്ലറ | فكَّة/ قرْدَة |
| Trade/Commerce | തിജാറ - കച്ചവടം | تجَارَة |
| Share | സഹ്മ് - ഷെയർ | سَهْم |
| Shop | ദുകാൻ - കട | دُكَان |
| Store | മഖ്സൻ - സ്റ്റോർ | مخزن |
| Complex | മുജ്മഅ് - കോംപ്ലക്സ് | مجمَع |
| Stationary | ഖിർതാസിയ്യ - സ്റ്റേഷനറി | قرطاسية |
| Invoice | ഫാതൂറ - ബില്ല് | فَاتُورَة |
| Draft | ഹവാല - ഡ്രാഫ്റ്റ് | حَوَالَة |
| Interest | ഫാഇദ - പലിശ | فَائدَة |
| Advance | മുഖദ്ദം - മുൻകൂർ | مقدم |
| Payment | ദഫ്അ് - പണമടക്കൽ | دفع |

| English | Malayalam | Arabic |
|---|---|---|
| Fees | റുസൂം - ഫീ | رسوم |
| Profit | രിബ്ഹ് - ലാഭം | ربح |
| Loss | ഖസാറ - നഷ്ടം | خَسَارَة |
| Income | ദഖൽ - വരുമാനം | دخل |
| Tax | ളർബിയ്യ - നികുതി | ضَرْبية |
| Capital | റഅ്സ് മാൽ - മൂലധനം | رأس مال |
| Agent | വകീൽ - ഏജന്റ് | وكيل |
| Agency | വകാല - ഏജൻസി | وكَالَة |
| Goods | ബളാഇഅ് - ചരക്കുകൾ | بضائع |
| Bill of landing | ബൂലീസ ശഹൻ - ബിൽ ഓഫ് ലാന്റിംഗ് | بوليصة شحن |
| Purchase | ശിറാഅ് - വാങ്ങൽ | شراَء |
| Sale | ബൈഅ് - വിൽപ്പന | بَيْع |
| Wholesale | ബൈഅ് ബിൽ ജുംല - മൊത്തക്കച്ചവടം | بَيْع بالجملة |
| Retail | ബൈഅ് ബിൽ മഫ്റഖ് - ചില്ലറ വിൽപന | بَيْع بالمفرق |
| Sale by cash | നഖ്ദ് - റൊക്കം | نقد |
| Sale by credit | ദൈൻ- കടം | دين |
| Partnership | ശിറാക - പങ്കാളിത്തം | شراكة |

| English | Malayalam | Arabic |
|---|---|---|
| Partner | ശരീക് - പങ്കാളി | شريك |
| Company | ശരിക - കമ്പനി | شركة |
| Payment | ദഫ്അ - പണമടക്കൽ | دفعة |
| Down payment | ദഫ്അ അവ്ൽ - ആദ്യം പണമടക്കൽ | دفعة أول |
| Current account | ഹിസാബ് ജാർ - കറന്റ് അക്കൗണ്ട് | حسَاب جَار |
| Savings account | ഹിസാബ് തൗഫീർ - സേവിംഗ്സ് അക്കൗണ്ട് | حسَاب توفير |
| Discount | ഖസ്മ് - കിഴിവ് | خصم |
| Reciept | ഈസ്വാൽ - രശീതി | إيصَال |
| Amount | മബ്ലഗ് - തുക | مبلغ |
| Total | മജ്മൂഅ് - മൊത്തം | مَجْمُوع |
| Price | ഥമൻ - വില | ثَمن |
| Value | ഖീമ - മൂല്യം | قيمَة |
| Balance | റസ്വീദ് - മിച്ചം | رَصيد |
| Budget | മീസാനിയ്യ - ബജറ്റ് | ميزَانية |
| Sample | ഐന - മാതൃക | عينة |
| Model | നമൂദജ്/മിഥാൽ - മാതൃക | نَمُوذَج / مثَال |
| Instalment | ഖിസ്ത് - ഇൻസ്റ്റാൾമെന്റ് | قسط |

| English | Malayalam | Arabic |
|---|---|---|
| Loan | ഖറള് - വായ്പ | قرض |
| Offer | അറള് - ഓഫർ | عرض |
| Special offer | അറള് ഖാസ് - പ്രത്യേക ഓഫർ | عرض خَاص |
| Insurance | തഅ്മീൻ - ഇൻഷ്യൂറൻസ് | تأمين |
| Income tax | ളർബിയ ദഖൽ - വരുമാന നികുതി | ضربية دخل |
| Jewellery | മുജൗഹറാത് - ജ്വല്ലറി | مجوهرات |
| Press | മത്ബഅ - അച്ചടിശാല | مطبعة |
| Factory | മസ്നഅ് - ഫാക്ടറി | مصنع |
| Juice stall | മഅ്സറ - ജ്യൂസ് കട | معصرة |
| Show room | മഅ്റള് - ഷോറൂം | معرض |
| Market | സൂഖ് - വിപണി | سُوق |
| Marketing | തസ്‌വീഖ് - വിപണനം | تَسْوِيق |
| Import | ഇസ്തിറാദ് - ഇറക്കുമതി | إسْتِرَاد |
| Export | തസ്ദീർ - കയറ്റുമതി | تَصْدِير |
| Raw material | മവാദ് ഖാം - അസംസ്കൃതവസ്തു | مَوَاد خام |
| Form | ഇസ്തിമാറ - ഫോറം | إستمَارَة |
| Customer | സബൂൻ - കസ്റ്റമർ | زبون |
| Journey | റിഹ്ല - യാത്ര | رحْلَة |
| Land | ബർറ് - കര | بَر |

| | | |
|---|---|---|
| Sea | ബഹ്റ് - കടൽ | بَحْر |
| Air | ജവ്വ് - വായു | جو |
| Bus | ബാസ് - ബസ്സ് | بَاص |
| Car | സയ്യാറ - കാർ | سَيَّارَة |
| Motor cycle | ദർറാജ നാരിയ്യ - മോട്ടോർ സൈക്കിൾ | دَرَّاجَة نَارية |
| Travel | സഫർ - യാത്ര | سَفَر |
| Traveller | മുസാഫിർ - യാത്രക്കാരൻ | مُسَافر |
| Transport | നഖ്ലിയ്യാത്ത് - ഗതാഗതം | نَقْليات |
| Traffic | മുറൂർ - ട്രാഫിക് | مُرُور |
| Street/Road | ശാരിഅ് - തെരുവ്/നിരത്ത് | شَارع |
| Bridge | ജിസ്റ - പാലം | جسْر |
| Round about | ദവ്വാർ - റൗണ്ടബൗട്ട് | دَوَّار |
| Railway station | മഹത്വതുൽ ഖിത്വാർ - റെയിൽവെ സ്റ്റേഷൻ | مَحَطَّة القطار |
| Train | ഖിത്വാർ - തീവണ്ടി | قطار |
| Plane | ത്വാഇറ - വിമാനം | طَائرَة |
| Ship | സഫീന - കപ്പൽ | سَفينَة |
| Boat | ഖാരിബ് - തോണി | قارب |
| Airport | മത്വാർ - വിമാനത്താവളം | مَطار |

| | | |
|---|---|---|
| Harbour | മീനാഅ് - പോർട്ട് | ميناء |
| Ticket | തദ്കിറ - ടിക്കറ്റ് | تَذْكِرَة |
| Reservation | ഹജ്സ് - റിസർവ്വേഷൻ | حجز |
| Distance | മസാഫ - അകലം | مسَافَة |
| Near | ഖരീബ് - അരികെ | قَرِيب |
| Far | ബഈദ് - ദൂരെ | بَعِيد |
| Seat | മഖ്അദ് - ഇരിപ്പിടം | مَقْعَد |
| First class | അദ്ദറജതുൽ ഊല - ഫസ്റ്റ് ക്ലാസ്സ് | الدَّرَجَة الأوَّل |
| Business class | ദറജ റിജാലിൽ അഅ്മാൽ - ബിസിനസ്സ് ക്ലാസ്സ് | دَرَجَة رِجَال الأعْمَال |
| Residence | ഇഖാമ - റെസിഡൻസ് | إقَامَة |
| Proffession | മിഹ്ന - തൊഴിൽ | مِهْنَة |
| Tourism | സിയാഹ - ടൂറിസം | سِيَاحَة |
| Taxi | ഉജ്റ - ടാക്സി | أجْرَة |
| Driver | സാഇഖ് - ഡ്രൈവർ | سَائِق |
| Operator | മുശഗ്ഗിൽ - ഓപ്പറേറ്റർ | مشغل |
| Pilot | ത്വയ്യാർ - പൈലറ്റ് | طَيَّار |
| Passengers | റുക്കാബ് - പാസ്സഞ്ചർ | رُكَاب |
| Tent | ഖൈമ - ടെന്റ് | خيمَة |

| Station | മഹത്വ - സ്റ്റേഷൻ | مَحَطَّة |
| --- | --- | --- |
| Meals | വജബ - ഭക്ഷണം | وَجبة |
| Fast | സരീഅ് - വേഗതയുള്ള | سَرِيع |
| Slow | ബത്വീഅ് - സാവകാശം | بَطِيئ |
| On time | ഫിൽ വഖ്ത് - സമയത്ത് | في الوقت |
| Early | മുബക്കിർ - നേരത്തെ | مبكر |
| Late | മുതഅഖ്ഖിർ - ലൈകി | مُتَأَخِّر |

## DISEASES അൽ അംറാള് - രോഗങ്ങൾ الأمْراض

| Health | സിഹ്ഹ - ആരോഗ്യം | صِحَّة |
| --- | --- | --- |
| Disease | ഇല്ല, ദാഅ്, മറള്, സഖം - രോഗം | علة/ دَاء/ مَرْض/ سقم |
| Patient | മരീള് - രോഗി | مَرِيض |
| Medicine | ദവാ - മരുന്ന് | دَوَاء |
| Weak | ളഈഫ് - ദുർബ്ബലൻ | ضَعِيف |
| Treatment | ഇലാജ് - ചികിത്സ | عِلاَج |
| Medicine | ത്വിബ്ബ് - മരുന്ന് | طب |
| Doctor (M) | ത്വബീബ്, ദക്തൂർ - ഡോക്ടർ (പു) | طَبِيب/ دَكْتُور |
| Doctor (F) | ത്വബീബ, ദക്തൂറ - ഡോക്ടർ (സ്ത്രീ) | طَبِيبة/ دَكْتُورة |
| Nurse | മുമർരിള്, മുമർരിള - നഴ്സ് | مُمَرِّض/ مُمَرِّضة |
| Hospital | മുസ്തശ്ഫാ - ആശുപത്രി | مُسْتَشْفَى |

| English | Malayalam | Arabic |
|---|---|---|
| Clinic | ഇയാദ, മുസ്തൗസഫ് - ക്ലിനിക്ക് | عيادة/ مُستوصف |
| Pain/Ache | വജഅ്, അലം - വേദന | وَجع/ ألَم |
| Head ache | അലമുർറഅ്സ്, അസ്സുദാഅ് - തലവേദന | ألَم الرَّأس/ الصداَع |
| Tooth ache | അലമുസ്സിന്ന് - പല്ലുവേദന | ألَمُ السِّن |
| Stomech pain | അലമുൽ ബത്വൻ - വയറുവേദന | ألَمُ البَطْن |
| Fever | അൽ ഹുമ്മാ - പനി | الحمّى |
| Cough | സുആൽ - ചുമ | سُعَال |
| Constipation | ഇംസാക് - മലബന്ധം | إمْسَاك |
| Diarrhea | ഇസ്ഹാൽ - വയറിളക്കം | إسْهَال |
| Cold | സുകാം - ജലദോഷം | زُكَام |
| Measles | ഹിസ്ബ - അഞ്ചാംപനി | حصْبَة |
| Small pox | ജദ്രീ - സ്മാൾ പോക്സ് | جدري |
| Leprosy | ബറസ് - കുഷ്ഠം | برص |
| Insomnia | അറഖ് - ഉറക്കമില്ലായ്മ | أرق |
| Rhumatism | അസബീ - വാതം | عصبي |
| Blood | ദം - രക്തം | دم |
| Anaemia | ഫഖ്റു ദം - രക്തക്കുറവ് | فقر دم |
| Ulcer | ഖുർഹ - അൾസർ | قرحَة |

| | | |
|---|---|---|
| Tuberculosis | സല്ല് - ക്ഷയം | سل |
| Swelling | തവർറം - വീക്കം | تورَّم |
| Cancer | സർതാൻ - അർബ്ബുദം | سرطان |
| Epilepsy | സറഅ് - അപസ്മാരം | صرع |
| Fistula | നാസൂർ - ഫിസ്റ്റുല | ناسور |
| Piles | ബവാസിർ - മൂലക്കുരു | بواسير |
| Wound | ജുർഹ് - മുറിവ് | جُرح |
| Fracture | കസർ - പൊട്ട്/ഒടിവ് | كسر |
| Operation | അമലിയ - ശസ്ത്രക്രിയ | عملية |
| Injection | തത്ഈം, ഹിഖ്ൻ, അർസ - കുത്തിവയ്പ്പ് | تطعيم/ حقن/ أرسة |
| Vomiting | തഖയ്യുഅ് - ഛർദ്ദി | تَقَيُّؤ |
| Poisoning | തസമ്മും - വിഷബാധ | تَسَمُّم |
| Burning | ഹറഖ് - പൊള്ളൽ | حرق |
| Urine | ബൂൽ - മൂത്രം | بول |
| Diabetes | ബൂൽ സുകരീ - പ്രമേഹം | بول سكري |
| Jeondice | യർഖാൻ - മഞ്ഞപ്പിത്തം | يرقان |
| Plag | ത്വാഊൻ - പ്ലേഗ് | طاعون |
| Blood pressure | ളഗ്തുദ്ദം - രക്തസമ്മർദ്ദം | ضغط الدم |
| Prescription | വസ്ഫ് - കുറിപ്പടി | وَصف |

| | | |
|---|---|---|
| Tonic | അൽ മുഖവ്വി - ടോണിക്ക് | المقوي |
| Anesthesia | മുഖദ്ദിർ - അനസ്തേഷ്യ | مخدِّر |
| Ointment | നിർഹം - ഓയിന്റ്മെന്റ് | مرهم |
| Plaster | ലസ്ഖ - പ്ലാസ്റ്റർ | لزقة |
| Tablet | ഹബ്ബ, ഖർസ - ഗുളിക | حبة/ قرصة |
| Before food | ഖബ്ലൽ അക്ൽ - ഭക്ഷണത്തിനു മുമ്പ് | قبل الأكل |
| After food | ബഅ്ദൽ അക്ൽ - ഭക്ഷണത്തിനു ശേഷം | بَعد الأكل |
| Daily | കുല്ല യൗം - നിത്യം | كُلَّ يَوْم |
| Morning | സ്വബാഹൻ - രാവിലെ | صَبَاحًا |
| Evening | മസാഅൻ - വൈകുന്നരം | مَسَاءً |
| Emergency | ത്വവാരിഅ് - അടിയന്തിരം | طَوارئ |
| Ambulance | സയ്യാറ ഇസ്ആഫ് - ആംബുലൻസ് | سَيَّارة اسعاف |
| Inhaler | മൻശഅ - നസ്യം | مَنْشَقَة |
| Stethescope | സമ്മാഅ - സ്റ്റെതസ്കോപ്പ് | سَمَّاعَة |
| Temperature | ഹറാറ - ടെമ്പറേച്ചർ | حَرَارَة |
| Syrup | ശറാബ് - സിറപ്പ് | شَرَاب |
| Bandage | റബാത് - ബാന്റേജ് | رِبَاط |
| Dressing | തള്മീം - ഡ്രസ്സിംഗ് | تَضْمِيم |
| Dose | ജുർഅ - ഡോസ് | جُرْعَة |

| Medical examination | ഫഹ്സ് ത്വിബ്ബീ - വൈദ്യ പരിശോധന | فحص طبّي |
|---|---|---|
| Body | ജിസിം - ശരീരം | جسم |
| **DRESS** | **മലാബിസ് - വസ്ത്രം** | **مَلاَبس** |
| Shirt | ഖമീസ് - ഷർട്ട് | قَميص |
| Towel | മിൻദിൽ - ടവ്വൽ | منديل |
| Suit | ബദ്‌ല - സ്യൂട്ട് | بدلة |
| Pants | ബൻതലൂൻ - പാന്റ്സ് | بنطلُون |
| Hat | ബറൻതിയ്യ - തൊപ്പി | برنطية |
| Neck tie | റബ്തതു ഉനുഖ് - ടൈ | رَبطة عُنق |
| Coat | സത്റ - കോട്ട് | سَترَة |
| Skirt | തന്നൂറ - സ്കർട്ട് | تَنُّورَة |
| Bra | സ്വദ്റ - ബ്രാ | صدرَة |
| Shoe | ഹിദാഅ് - ഷൂ | حذاء |
| Stockings | ജറാബാത് - സ്റ്റോക്കിംഗ്സ് | جرابات |
| Purse | മിഹ്ഫള - പഴ്സ് | محفظة |
| Bracelets | അസാവിർ - വളകൾ | أساور |
| Ribbon | ശരിത് - റിബ്ബൺ | شريط |
| Umbrella | ശംസിയ്യ - കുട | شَمسية |
| Dress | ഫുസ്താൻ - വസ്ത്രം/ഉടുപ്പ് | فستان |

| | | |
|---|---|---|
| Ring | ഖാതം - മോതിരം | خَاتم |
| Chain | സൽസല - മാല | سلْسلَة |
| Mirror | മിർആത് - കണ്ണാടി | مِرْآة |
| Paste | മഅജൂൻ - പേസ്റ്റ് | معجُون |
| Tooth brush | ഫർശാത് അസ്നാൻ - ടൂത്ത് ബ്രഷ് | فرشَاة أسْنَان |
| Pin | ദബൂസ് - പിൻ | دبُوس |
| Wardrobe | ഖസാന - അലമാര | خَزَانَة |
| House | മൻസിൽ, ബൈത്, ദാർ - വീട് | مَنْزِل/ بَيْت/ دَار |
| Palace | ഖസ്വർ - കൊട്ടാരം | قصر |
| Storey | താബക് - നില | طَابق |
| Lift | മിസ്അദ് - ലിഫ്റ്റ് | مِصعد |
| Room | ഗുർഫ, ഹുജ്റ - മുറി | غُرْفَة/ حُجْرَة |
| Balcony | ശുർഫ - ബാൽക്കണി | شرفة |
| Reception | ഗുർഫതുൽ ഇസ്തിഖ്ബാൽ - സ്വീകരണമുറി | غُرْفَة الإسْتقبال |
| Sitting room | ഗുർഫതുൽ ജുലൂസ് - സിറ്റിംഗ് റൂം | غُرْفَة الجُلُوس |
| Bed room | ഗുർഫതുന്നൗം - ബെഡ് റൂം | غُرْفَة النَّوم |
| Dining hall | സ്വാലതുത്തആം - ഡൈനിംഗ് ഹാൾ | صَالَة الطَّعَام |
| Toilet | ഹമ്മാം - ടോയ്‌ലറ്റ് | حَمَّام |
| Kitchen | മത്ബഖ് - അടുക്കള | مَطْبَخ |

| | | |
|---|---|---|
| Cot | സരീർ - കട്ടിൽ | سَرِير |
| Bed | ഫർശ - ബെഡ് | فَرْشَة |
| Pillow | വിസാദ, മിഖദ്ദ - തലയിണ | وِسَادَة/ مخدة |
| Carpet | സജ്ജാദ - കാർപെറ്റ് | سجادَة |
| Mat | ഹസ്വീറ - പായ | حصيرَة |
| Eage | ഖഫസ് - കൂട് | قفص |
| Candle | ശംഅ - മെഴുകുതിരി | شَمْعَة |
| Broom | മിക്സന - ചൂല് | مكنسة |
| Basket | സല്ല - കൊട്ട | سَلَّة |
| Stove | മുഅഖ്ഖിദ് - സ്റ്റൗ | مُوقد |
| Oven | ഫർൻ - അടുപ്പ് | فَرن |
| Tray | സൈതിയ്യ - ട്രേ | صيتية |
| Plate | സ്വിഹ്ൻ - പ്ലേറ്റ് | صحن |
| Dish | ജാത് - ഡിഷ് | جاط |
| Spoon | സ്പൂൺ | ملْعَقَة |
| Fork | ഫോർക്ക് | شَوكة |
| Knife | കത്തി | سكِّين |
| Pot | ചട്ടി | قدر |
| Salt | ഉപ്പ് | ملْح |
| Glass | ഗ്ലാസ്സ് | كُوب |

| Breakfast | പ്രാതൽ | الفُطُور |
|---|---|---|
| Lunch | ഉച്ച ഭക്ഷണം | الغَدَاء |
| Dinner | രാത്രി ഭക്ഷണം | العَشاء |
| **POST** | **തപാൽ** | **البَريد** |
| Post office | തപ്പാലാപ്പീസ് | مكْتَب البَريد |
| Post man | പോസ്റ്റ് മാൻ | سَاعي البَريد |
| Post box | പോസ്റ്റ് ബോക്സ് | صنْدوق البَريد |
| Letter | കത്ത് | خطَاب/ رسَالَة/ مكْتُوب |
| Address | വിലാസം | عُنْوان |
| Envelope | കവർ | غلاَف |
| Stamp | സ്റ്റാമ്പ് | طَابع |
| Parcel | പാർസൽ | طرد |
| Registered | രജിസ്റ്റർ ചെയ്തത് | مُسجل |
| Telegram | ടെലഗ്രാം | برقية |
| Speed post | സ്പീഡ് പോസ്റ്റ് | البَريد السريع |
| **WHEATHER** | **കാലാവസ്ഥ** | **الطقس** |
| Season | സീസൺ | فَصل |
| Summer | വേനൽ | صَيف |
| Winter | ശൈത്യം | شتَاء |
| Spring | വസന്തം | ربيع |

| | | |
|---|---|---|
| Automn | ശരത് | خريف |
| Hot | ചൂട് | حار |
| Cold | തണുപ്പ് | بَارِد |
| Rain | മഴ | مَطَر |
| Storm | കൊടുങ്കാറ്റ് | عَاصِفَة |
| Breeze | മന്ദമാരുതൻ | نسيم |
| Moderate | മോഡറേറ്റ് | مُعتدل |

| **JOBS** | **തൊഴിലുകൾ** | **الحرف والمهن** |
|---|---|---|
| Job | ജോലി | وَظِيفَة |
| Proffession | ജോലി | مِهنَة |
| Job | തൊഴിൽ | حِرفَة |
| Clerk | ഗുമസ്തൻ | كَاتِب |
| Accountant | അക്കൗണ്ടന്റ് | مُحَاسِب |
| Book keeper | ബുക്ക് കീപ്പർ | مَاسِك دَفَاتِر |
| Warden | വാർഡൻ | مُرَاقِب |
| Security guard | സുരക്ഷാ ഭടൻ | حَارِس |
| Broker | ബ്രോക്കർ | سِمْسَار |
| Black smith | കൊല്ലൻ | حَدَّاد |
| Barber | ബാർബർ | حَلَّاق |
| Teacher | അദ്ധ്യാപകൻ | مُدَرِّس / مُعَلِّم |

| | | |
|---|---|---|
| Trainer | പരിശീലകൻ | مُدَرِّب |
| Grocer | ഗ്രോസറിക്കാരൻ | بقَال |
| Baker | ബേക്കറിക്കാരൻ | خبَّاز |
| Butcher | കശാപ്പുകാരൻ | لَحَّام |
| Carpenter | ആശാരി | نَجَّار |
| Driver | ഡ്രൈവർ | سَائق |
| Pharmacist | ഫാർമസിസ്റ്റ് | صَيْدَلي |
| Porter | പോർട്ടർ | شَيَّال |
| Printer | പ്രിന്റർ | طَبَّاع |
| Photographer | ഫോട്ടോഗ്രാഫർ | مُصَوِّر |
| Artist | ആർട്ടിസ്റ്റ് | رسَام |
| Artist | ആർട്ടിസ്റ്റ് | فنان |
| Actor | നടൻ | مُمثّل |
| Sctress | നടി | مُمثّلة |
| Singer | ഗായകൻ | مُغنّي |
| Producer | നിർമ്മാതാവ് | مُخْرج |
| Preucher | ഉപദേഷ്ടാവ് | وَاعظ |
| Messenger/Reporter | റിപ്പോർട്ടർ | مُرَاسل |
| Journalist | ജേർണലിസ്റ്റ് | صحْفي |
| Lawyer | വക്കീൽ | مُحَامي |

| | | |
|---|---|---|
| Judge | ജഡ്ജി | قَاضِي |
| Engineer | എഞ്ചിനീയർ | مُهَنْدِس |
| Civil engineer | സിവിൽ എഞ്ചിനീയർ | مُهَنْدِس مَدَنِي |
| Electrical engineer | ഇലക്ട്രിക്കൽ എഞ്ചിനീയർ | مُهَنْدِس كَهْرَبَائِي |
| Mechanical engineer | മെക്കാനിക്കൽ എഞ്ചിനീയർ | مُهَنْدِس مِيكَانِيكِي |
| Architech | ആർക്കിടെക്ക് | مُهَنْدِس معمَارِي |
| Author | രചയിതാവ് | مُؤَلِّف |
| Translater | വിവർത്തകൻ | مُتَرجم |
| Auditer | ഓഡിറ്റർ | مُوقف حسَابَات |
| Editer | പത്രാധിപർ | مُحرر |
| Publisher | പ്രസാധകർ | نَاشر |
| Farmer | കർഷകൻ | فَلاَّح/ مُزَارِع |
| Contracter | കോൺട്രാക്ടർ | مُقَاوِل |
| Plumber | പ്ലംബർ | سَبَّاك |
| Mason | മേസൺ | بناء |
| Principal/Manager | മാനേജർ/പ്രിൻസിപ്പൽ | مُدِير |
| Tailor | ടെയ്‌ലർ | خَيَّاط |
| Hunter | വേട്ടക്കാരൻ | صَيَّاد |
| Sweeper | തൂപ്പുകാരൻ | كَنَّاس |

| | | |
|---|---|---|
| Ayah | ആയ | مُرَبِّيَة |
| Servant | പരിചാരകൻ | خادم |
| Maid | പരിചാരിക | خدَّامَة/ خَادمة |
| House wife | വീട്ടമ്മ | ربة بَيت |



അദ്ധ്യായം ഒമ്പത്

## സംഭാഷണ പരിചയം

ഭാഷാ പഠനത്തിൽ ഏറെ പ്രധാനപ്പെട്ട ഒരു ഭാഗമാണ് സംഭാഷണ പരിചയം. സംസാരഭാഷയെ സംബന്ധിച്ചിടത്തോളം സംസാരിക്കാൻ ശീലിക്കുന്നവർക്ക് ഇത് വളരെ സഹായകമായിരിക്കും. ഇവിടെ കൊടുക്കുന്ന അതേ വാചകങ്ങൾ പലപ്പോഴും ഉപയോഗിക്കാനാകണമെന്നില്ല. എങ്കിലും വിവിധ സന്ദർഭങ്ങളിൽ വാക്കുകളും പ്രയോഗങ്ങളും എങ്ങനെ ക്രമീകരിക്കാമെന്നത് സംബന്ധിച്ച് ഒരു മാർഗ്ഗരേഖയായി ഈ മാതൃകാ സംഭാഷണങ്ങളെ എല്ലാവർക്കും പ്രയോജനപ്പെടുത്താം. സ്വന്തമായ സംഭാഷണങ്ങൾ ചിട്ടപ്പെടുത്താനും നിരന്തരമായ പരിശീലനത്തിലൂടെ ഒഴുക്കോടെ അറബി സംസാരിക്കുവാനും ഓരോ പഠിതാവും ശ്രദ്ധിക്കണം.

## (1) Between two friends
## بين صديقين

أيْمَن : صَبَاحَ الخَيْر يَا أحْمَد،

*അയ്മൻ : സ്വബാഹൽ ഖൈർ യാ അഹ്മദ്.*

Ayman : Good morning Ahmed

അയ്മൻ : സുപ്രഭാതം അഹ്മദ്.

أحْمَد : صَبَاحَ النُّور يَا أيْمَن، كَيف حَالَك؟ شْلُونك شخبَارك، شْلُون عَائلتك، شْلُون بَابَا، شْلُون

مَامَا، شْلُون الأصْدقَاء؟

*അഹ്മദ് : സ്വബാഹന്നൂർ, കൈഫ ഹാലക, ശ്ലോനക, ശഹ്ബാറക്, ശ്ലോന ആഇലതിക, ശ്ലോന ബാബാ, ശ്ലോന മാമാ, ശ്ലോനൽ അസ്ദിഖാഅ്?*

Ahmed : Good morning, How are you? How is your family? How is your father? How is your mother? How are friends?

അഹ്മദ് : സുഖം തന്നെയല്ലേ? എന്തൊക്കെയുണ്ട് വിശേഷം? കുടുംബത്തിന് സുഖമല്ലേ? അച്ഛനും അമ്മയ്ക്കും സുഖമല്ലേ? സുഹൃത്തിക്കൾക്ക് സുഖമല്ലേ?

أيْمَن : كُلُّهُمْ طَيِّبُون، وَالحَمْدُ لله.

*അയ്മൻ : കുല്ലുഹും ത്വയ്യിബൂൻ, വൽഹംദു ലില്ലാഹ്.*

Ayman : All are fine. Praise be to Allah.

അയ്മൻ : എല്ലാവർക്കും സുഖം. ദൈവത്തിന് സർവ്വ സ്തുതിയും.

أيْمَن : انْتَ كَيْفَك؟ كَيْفَ الصِّحَّة؟ كَيْفَ العَائلَة؟ عَسَاكَ طَيِّب.

*അയ്മൻ : ഇൻത കൈഫക, കൈഫസ്സിഹ്ഹ, കൈഫൽ ആഇല, അസാക് ത്വയ്യിബ്.*

Ayman : How are you? How is your health? How is your family? Hope you are fine

അയ്മൻ : സുഖമല്ലേ? നിന്റെ ആരോഗ്യം എങ്ങനെയുണ്ട്? കുടുംബത്തിന് സുഖമല്ലേ? നിനയ്ക്ക് സുഖമാണെന്ന് കരുതുന്നു.

أحْمَد : بخَير وَالحَمْدُ لله.

*അഹ്മദ് : ബിഖൈർ അൽഹംദു ലില്ലാഹ്.*

Ahmed : Well, Praise be to Allah

അഹ്മദ് : സുഖം ദൈവത്തിന് സർവ്വ സ്തുതിയും.

أيْمَن : وَينَك. أنَا مَا شُفْتُكَ منْ زَمَان.

*അയ്മൻ : വയ്നക, അന മാ ശുഫ്തുക മിൻ സമാൻ.*

Ayman : Where are you? I didn't see you far a long time.

അയ്മൻ : നീ എവിടെയായിരുന്നു? കുറേയായി നിന്നെ കാണാനില്ലല്ലോ.

أَحْمَد : كُنْتُ تَعْبَان وَاجد مُدَّة أُسْبُوع. مَا خَرَجْتُ مِنَ البَيْت.

*അഹ്മദ് : കുൻതു തഅ്ബാൻ വാജിദ് മുദ്ദ ഉസ്ബൂഅ് മാ ഖറജ്തു മിനൽ ബയ്ത്.*

Ahmed : I was very sick for one week, I didn't go out of the house.

അഹ്മദ് : ഒരാഴ്ചയായി എനിക്ക് തീരെ സുഖമുണ്ടായിരുന്നില്ല. വീട്ടിൽനിന്ന് പുറത്തിറങ്ങിയതേയില്ല.

أَيْمَن : أسف لسمَاع هٰذَا، كَيْفَكَ الحين؟ عَسَاكَ طَيِّب.

*അയ്മൻ : അസിഫ് ലിസിമാഇ ഹാദാ, കൈഫകൽ ഹീൻ, അസാക ത്വയ്യിബ്.*

Ayman : I 'm sorry to hear it. How are you now? Hope you are well.

അയ്മൻ : സോറി, നിനയ്ക്ക് ഇപ്പോൾ എങ്ങനെയുണ്ട്? സുഖമായിരിക്കുമെന്ന് കരുതുന്നു.

أَحْمَد : أَنَا أَحْسَن الحين.

*അഹ്മദ് : അന അഹ്സൻ അൽ ഹീൻ.*

Ahmed : I 'm better now.

അഹ്മദ് : എനിക്കിപ്പോൾ ഭേദമുണ്ട്.

أَيْمَن : لَيْشْ لَمْ تُخْبِرْنِي؟

*അയ്മൻ : ലെയ്ശ് ലം തുഖ്ബിർനീ?*

Ayman : Why you didn't inform me?

അയ്മൻ : നീ എന്തേ എന്നെ വിവരമറിയിച്ചില്ല?

أَيْمَن : كَانَ ذَاكَ بَسِيط.

*അയ്മൻ : കാന ദാക ബസീത്.*

Ayman : It was simple.

അയ്മൻ : അത് നിസ്സാരമായിരുന്നു.

أَحْمَد : مَا أَرَدْتُ إِزْعَاجَك.

*അഹ്മദ് : മാ അറദ്തു ഇസ്ആജക.*

Ahmed : I did not want to trouble you.

അഹ്മദ് : ഞാൻ നിന്നെ ബുദ്ധിമുട്ടിക്കേണ്ട എന്നു കരുതി.

أَيْمَن : هٰذَا مُب زَين، لَازم تُخبر، عَسَى أَخُذَكَ إِلَى دَكْتُور.

*അയ്മൻ : ഹാദാ മുബ് സൈൻ, ലാസിം തുഖ്ബിർ, അസാ അഖുദക ഇലാ ദക്തൂർ.*

Ayman : It was not nice. you must inform. So that I can take you to a doctor.

അയ്മൻ : ഇത് ശരിയായില്ല. നിനയ്ക്കെന്നെ വിവരമറിയിക്കാമായിരുന്നു. എന്നാൽ ഞാൻ നിന്നെ ഡോക്ടറുടെ അടുത്തേക്ക് കൊണ്ടുപോകുമായിരുന്നു.

أَحْمَد : سَامِحْنِي يَا أَخِي.

*അഹ്മദ് : സാമിഹ്നീ യാ അഖീ.*

Ahmed : Forgive me my brother.

അഹ്മദ് : സഹോദരാ, എന്നോട് ക്ഷമിക്കൂ.

أَيْمَن : زَين قُلْ لِي مَاالَّذِي حَدَثَ؟ وَبِمَاذَا شَعَرْتَ بِه؟

*അയ്മൻ : സൈൻ ഖുൽ ലീ മല്ലദീ ഹദഥ? വബിമാദാ ശഅർത ബിഹീ?*

Ayman : OK, Tell me what happened? What did you feel?

അയ്മൻ : ശരി, എന്താണ് സംഭവിച്ചത്? നിനയ്ക്കെന്താണ് അനുഭവപ്പെട്ടതെന്ന് എന്നോട് പറയൂ.

أَحْمَد : مَا أَدْرِي ايش حَدَثَ، أَلَم وَاجد فِي الجسم مَا قَدَرْتُ أَقُوم.

*അഹ്മദ് : മാ അദ്രീ ഏശ് ഹദഥ, അലം വാജിദ് ഫിൽ ജിസ്മ് മാ ഖദർതു അഖൂം.*

Ahmed : I do not know What happened, Severe body pain. I was unable to stand.

അഹ്മദ് : എന്താണ് സംഭവിച്ചതെന്ന് എനിക്കറിയില്ല. ശരീരമാസകലം ഭയങ്കര വേദന. എഴുന്നേറ്റ് നിൽക്കാൻപോലും കഴിയുമായിരുന്നില്ല.

أَيْمَن : شُسَوَّيت؟ رُحْتَ إِلَى دَكْتُور؟

*അയ്മൻ : ശുസവ്വയ്ത്? റുഹ്ത ഇലാ ദക്തൂർ?*

Ayman : What did you do? Did you go to the doctor?

അയ്മൻ : നീ എന്തു ചെയ്തു? ഡോക്ടറുടെ അടുത്ത് പോയോ?

أَحْمَد : زَوْجَتِي أَجْبَرَتْنِي وَرُحْتُ إِلَى د. عَبْدُ الرَّشِيد.

*അഹ്മദ് : സൗജതീ അജ്ബർതനീ വ റുഹ്തു ഇലാ ദക്തൂർ അബ്ദുൽ റശീദ്.*

Ahmed : My wife compelled me and I went to Dr. Abdul Rasheed.

അഹ്മദ് : എന്റെ ഭാര്യ നിർബന്ധിച്ചു. അങ്ങനെ ഞാൻ ഡോ. അബ്ദുൽ റശീദിന്റെയടുത്ത് പോയി.

أَيْمَن : كَيفَ رُحْتَ؟

*അയ്മൻ : കൈഫ റുഹ്ത്?*

Ayman : How did you go?

അയ്മൻ : എങ്ങനെയാണ് നീ പോയത്?

أَحْمَد : وَدَّعَنِي أَخِي هُنَاكَ وَرَجَعْتُ بِالبَاص.

*അഹ്മദ് : വദ്ദഅനീ അഖീ ഹിനാക വ റജഅ്തു ബിൽ ബാസ്*

Ahmed : My brother dropped me there and came back by bus.

അഹ്മദ് : എന്റെ സഹോദരൻ അവിടെ ഡ്രോപ്പ് ചെയ്തു. ഞാൻ തിരിച്ച് ബസ്സിൽ പോന്നു.

أَيْمَن : مَاذَا قَالَ الدُّكْتُور؟

*അയ്മൻ : മാദാ ഖാല ദ്ദക്തൂർ?*

Ayman : What did the doctor say?

അയ്മൻ : ഡോക്ടർ എന്താണ് പറഞ്ഞത്?

أَحْمَد : قَالَ هٰذَا بَسِيط، وَأَمَرَ بِاسْتِرَاحَة لِمُدَّة أُسْبُوع.

*അഹ്മദ് : ഖാല ഹാദാ ബസീത്, വ അമറ ബിസ്തിറാഹതി ലിമുദ്ദ ഉസ്ബൂഅ്.*

Ahmed : He said It is simple and asked me to take rest for a week.

അഹ്മദ് : ഇത് നിസ്സാരമാണെന്ന് അദ്ദേഹം പറഞ്ഞു. ഒരാഴ്ച വിശ്രമിക്കാനാവശ്യപ്പെടുകയും ചെയ്തു.

أَيْمَن : لَمْ يُعْطِ أَيَّ دَوَاء؟

*അയ്മൻ : ലം യുഅ്ത്വി അയ്യ ദവാ?*

Ayman : Didn't he give you any medicine?
അയ്മൻ : മരുന്നൊന്നും തന്നില്ലേ?

أَحْمَد : طَبَعًا.

*അഹ്മദ് : ത്വബഅൻ.*
Ahmed : Of course.
അഹ്മദ് : തീർച്ചയായും.

أيْمَن : كَمْ مَرَّة تَتَنَاوَلُ الدَّوَاء؟

*അയ്മൻ : കം മർറ തതനാവലു ദ്വാ?*
Ayman : Howmany times you take medicine?
അയ്മൻ : നീ എത്ര തവണയായാണ് മരുന്ന് കഴിക്കുന്നത്?

أَحْمَد : ثَلاَثُ مَرَّات في اليَوْم.

*അഹ്മദ് : ഥലാഥു മർറാത് ഫിൽ യൗം.*
Ahmed : Three times a day.
അഹ്മദ് : ദിവസം മൂന്നു നേരം.

أيْمَن : قَبْلَ الأكْل أوْ بَعْدَهُ؟

*അയ്മൻ : ഖബ്‌ലൽ അക്ൽ ഔ ബഅ്ദഹു?*
Ayman : Before food or after?
അയ്മൻ : ഭക്ഷണത്തിനു മുമ്പോ ശേഷമോ?

أَحْمَد : بَعْدَ الأكْل.

*അഹ്മദ് : ബഅ്ദൽ അക്ൽ.*
Ahmed : After food.
അഹ്മദ് : ഭക്ഷണത്തിനു ശേഷം.

أيْمَن : هَلْ خَلَّصْتَ الدَّوَاء؟

*അയ്മൻ : ഹൽ ഖല്ലസ്ത ദ്വാ?*
Ayman : Did you finish medicine?
അയ്മൻ : മരുന്ന് കഴിഞ്ഞോ?

أَحْمَد : إي خَلَّصْتُهُ أوَّل أمْس.

*അഹ്മദ് : ഈ ഖല്ലസ്തുഹു അവ്വൽ അംസ്.*

Ahmed : Yeah, I finished it day before yesterday.

അഹ്മദ് : അതെ, മിനിഞ്ഞാന്ന് മരുന്ന് തീർന്നു.

أَيْمَن : عِنْدَكَ أَيُّ مُشْكَلَة الحين؟

*അയ്മൻ : ഇൻദക അയ്യ മുശ്കിലഃ അൽഹീൻ?*

Ayman : Have you got any problems now?

അയ്മൻ : നിനയ്ക്കിപ്പോൾ എന്തെങ്കിലും പ്രയാസമുണ്ടോ?

أَحْمَد : مَا فِي شَيْئ، وَالحَمْدُ لله.

*അഹ്മദ് : മാഫീ ശൈഅ്, വൽഹംദു ലില്ലാഹ്.*

Ahmed : Nothing, Praise be to Allah.

അഹ്മദ് : ഒന്നുമില്ല, ദൈവത്തിന് സർവ്വ സ്തുതിയും.

أَيْمَن : أَتَمَنَّى لَكَ الصِّحَّة وَالعَافِيَة.

*അയ്മൻ : അതമന്നാ ലക സ്സിഹ്ഹ വൽ ആഫിയഃ.*

Ayman : I wish you health and well being.

അയ്മൻ : നിന്റെ ആരോഗ്യത്തിനും ക്ഷേമത്തിനുമായി ഞാൻ പ്രാർത്ഥി ക്കുന്നു.

أَحْمَد : مَشْكُور يَا أَخُوي .

*അഹ്മദ് : മശ്കൂർ യാ അഖോയ്.*

Ahmed : Thank you brother.

അഹ്മദ് : സഹോദരാ നന്ദി.

أَيْمَن : عَلَيَّ أَنْ أَخْرُجَ الحين، أَشُوفَكَ بُكْرَة.

*അയ്മൻ : അലയ്യ അൻ അഖ്റുജ അൽഹീൻ. അശൂഫക ബുക്റഃ.*

Ayman : I have to go now. I will see you tomorrow.

അയ്മൻ : എനിക്കിപ്പോൾ പുറപ്പെടേണ്ടതുണ്ട്. നാളെ കാണാം.

أَحْمَد : مَا فِي مُشْكِلَة، إِلَى وَين اليَوْم؟

*അഹ്മദ് : മാ ഫീ മുശ്കിലഃ, ഇലാ വെയ്ൻ അൽയൗം.*

Ahmed : No problem, Where are you going today?

അഹ്മദ് : സാരമില്ല, ഇന്ന് എവിടേക്കാ?

أَيْمَن : عِنْدِي إِجْتِمَاع فِي الشَّرِكَة .
*അയ്മൻ : ഇൻദീ ഇജ്തിമാഅ് ഫിശ്ശരിക.*
Ayman : I have a meeting in the company.
അയ്മൻ : എനിക്ക് കമ്പനിയിൽ ഒരു മീറ്റിംഗുണ്ട്.

أَحْمَد : سَاعَة كَمْ الإِجْتِمَاع؟
*അഹ്മദ് : സാഅഃ കം അൽഇജ്തിമാഅ്?*
Ahemd : What time is the meeting?
അഹ്മദ് : എത്ര മണിക്കാണ് മീറ്റിംഗ്?

أَيْمَن : سَاعَة عَشَرَة .
*അയ്മൻ : സാഅഃ അശറഃ.*
Ayman : At ten o clock.
അയ്മൻ : പത്തു മണിക്ക്.

أَحْمَد : السَّاعَة الحين تِسْعَة وَالنِّصْف، أسْرِع .
*അഹ്മദ് : അസ്സാഅഃ അൽഹീൻ തിസ്അഃ വന്നിസ്ഫ്. അസ്രിഅ്.*
Ahmed : The time 9:30 now. Quick.
അഹ്മദ് : സമയമിപ്പോൾ ഒമ്പതരയായി. പെട്ടെന്ന് പുറപ്പെടൂ.

أَيْمَن : الشَّرِكَة مُب بَعِيدَة، عَشَرَة دَقَائِق يِكْفِينِي .
*അയ്മൻ : അശ്ശരിക മുബ് ബഈദഃ, അശറഃ ദഖാഇഖ് യക്ഫീനീ.*
Ayman : The company is not far. Ten minutes are enough for me
അയ്മൻ : കമ്പനി അകലെയല്ല, എനിക്ക് പത്ത് മിനിറ്റ് മതി.

أَحْمَد : فِي زِحَام وَاجِد اليَوْم، لاَ تَتَأَخَّر .
*അഹ്മദ് : ഫീ സിഹാം വാജിദ് ഇൽ യൗം, ലാ തതഅഖർ*
Ahmed : There is heavy traffic today. Don't be late.
അഹ്മദ് : ഇന്ന് നല്ല തിരക്കുണ്ട്. വൈകണ്ട.

أَيْمَن : زَين، أَخْرُجَ حَالاً .
*അയ്മൻ : സൈൻ, അഖ്റുജ ഹാലൻ.*
Ayman : Fine, I will start at once.
അയ്മൻ : ശരി ഞാൻ പെട്ടെന്ന് പുറപ്പെടാം.

أحْمَد : تَبْغ شَيْئ مني؟

*അഹ്മദ് : തബ്ഗീ ശൈഅ് മിന്നീ?*

Ahmed : Do you want anything from me?

അഹ്മദ് : നിനയ്ക്ക് എന്നിൽനിന്നും എന്തെങ്കിലും വേണോ?

أيْمَن : أقُول لَكَ بُكْرَة.

*അയ്മൻ : അഖൂൽ ലക ബുക്റഃ.*

Ayman : I will tell you tomorrow.

അയ്മൻ : ഞാൻ നാളെ പറയാം.

أحْمَد : أشُوفَكَ بُكْرَة هني في نَفْس الوَقت.

*അഹ്മദ് : അശൂഫക ബുക്റഃ ഹിനീ ഫീ നഫ്സിൽ വഖ്ത്.*

Ahmed : I will see you here tomorrow, same time.

അഹ്മദ് : നാളെ ഇതേ സമയത്ത് ഇവിടെ കാണാം.

أيْمَن : مَعَ السَّلاَمَة.

*അയ്മൻ : മഅസ്സലാമഃ*

Ayman : Good bye.

അയ്മൻ : ഗുഡ് ബൈ.

أحْمَد : إلى اللِّقَاء.

*അഹ്മദ് : ഇലല്ലിഖാ.*

Ahmed : See you.

അഹ്മദ് : കാണാം.



## (2) On the Telephone
## عَلَى الهَاتف

أَنَسْ : هَالو، السَّلاَمُ عَلَيْكُم.

*അനസ് : ഹലോ, അസ്സലാമു അലൈക്കും.*

Anas : Hello, Assalamu Alaikum.

അനസ് : ഹലോ, അസ്സലാമു അലൈക്കും

جَابرْ : وَعَلَيْكُمُ السَّلاَمُ، مين مَعي؟

*ജാബിർ : വഅലൈക്കുമുസ്സലാം, മീൻ മഈ?*

Jabir : Wa alaikumussalam, Who is speaking?

ജാബിർ : വഅലൈക്കുമുസ്സലാം, ആരാണ് സംസാരിക്കുന്നത്?

أَنَسْ : أَنَا أَنَسْ منَ الدوحَة، مُمكن أن أتكَلَّم بالأخْت خَديجَة.

*അനസ് : അന അനസ് മിനദ്ദോഹ, മുംകിൻ അൻ അതകല്ലമ ബിൽ ഉഖ്ത് ഖദീജഃ.*

Anas : I 'm Anas from Doha, Can I speak to sister Khadeeja?

അനസ് : ഞാൻ ദോഹയിൽനിന്നും അനസ്, സഹോദരി ഖദീജയുമായി സംസാരിക്കാൻ ഒക്കുമോ?

جَابرْ : اسف يَا أَخوي، خَديجَة مُشْ مَوْجُودَة الحين هني، مَا أَدْري وَينْ رَاحَت.

*ജാബിർ : അസിഫ് യാ അഖൂയ, ഖദീജഃ മുശ് മൗജൂദഃ അൽഹീൻ ഹിനീ, മാ അദ്രീ വൈൻ റാഹത്?*

Jabir : Sorry brother, Khadeeja is not here now. I don't know where she had gone.

ജാബിർ : ക്ഷമിക്കണം സഹോദരാ, ഖദീജ ഇപ്പോൾ ഇവിടെയില്ല. അവളെങ്ങോട്ടാണ് പോയതെന്ന് എനിക്കറിയില്ല.

أَنَسْ : وَيَنْ مَامَا؟ خَلِّ أَسْأَلْهَا.

*അനസ് : വൈൻ മാമാ, ഖല്ലി അസ്അൽഹാ.*

Anas : Where is mother? Let me ask her.

അനസ് : ഉമ്മ എവിടെ? ഞാൻ അവരോട് ചോദിക്കട്ടെ.

جَابِرْ : مَامَا فِي المَطْبَخ، نَادِيهَا؟

*ജാബിർ : മാമാ ഫിൽ മത്ബഖ്, നാദീഹാ?*

Jabir : Mother is in the kitchen, should I call her?

ജാബിർ : ഉമ്മ അടുക്കളയിലാണ്. വിളിക്കണോ?

أَنَسْ : لَوْ سَمَحْتْ.

*അനസ് : ലൗ സമഹ്ത*

Anas : If you don't mind.

അനസ് : വിരോധമില്ലെങ്കിൽ.

جَابِرْ : لَحْظَة.

*ജാബിർ : ലഹ്ളഃ.*

Jabir : A moment.

ജാബിർ : ഒരു നിമിഷം.

مَامَا : السَّلَامُ عَلَيْكُم، شلونَكَ يَا أَنَسْ شُخْبَارَكَ، عَسَاكَ طَيِّب، كَيْفَ الأَوْلَاد كَيْفَ الشُّغَل؟.

*മാമാ : അസ്സലാമു അലൈക്കും, ശ്ലോനക യാ അനസ്? ശഖ്ബാറക്? അസാക ത്വയ്യിബ്, കൈഫൽ ഔലാദ്? കൈഫശ്ശുഗ്വൽ?*

Mother : How are you Anas? Hope you are fine. How are children, How is you work?

ഉമ്മ : അനസേ, എന്തൊക്കെയുണ്ട് വിശേഷം? സുഖം തന്നെയല്ലേ? കുട്ടികൾക്ക് സുഖമല്ലേ? ജോലിയൊക്കെ എങ്ങനെയുണ്ട്?

أَنَسْ : بِخَيْر الحَمْدُ لله.

*അനസ് : ബിഖൈർ അൽഹ്ദു ലില്ലാഹ്.*

Anas : Good. Praise be to Allah.

അനസ് : നല്ലത്, അല്ലാഹുവിന് സർവ്വ സ്തുതിയും.

جَابِرْ : وَيِنْ رَاحَت خَدِيجَة؟

*ജാബിർ : വൈൻ റാഹത് ഖദീജഃ?*

Jabir : Where did Khadeeja go?

ജാബിർ : ഖദീജ എങ്ങോട്ടാണ് പോയത്?

مَامَا : رَاحَت إِلَى بَيْت عَمِّهَا.

*മാമാ : റാഹത് ഇലാ ബൈതി അമ്മിഹാ.*

Mother : She went to her uncle's house.

ഉമ്മ : അവൾ അവളുടെ അമ്മാവന്റെ വീട്ടിലേക്ക് പോയി.

أَنَسْ : ايشْ فيه؟

*അനസ് : ഏശ് ഫീ?*

Anas : What is the matter?

അനസ് : എന്താ കാര്യം?

مَامَا : مَا فِي شَيْئ خَاص، بَسْ لِزِيَارَة.

*മാമാ : മാ ഫീ ശൈഅ് ഖാസ്, ബസ് ലിസിയാറഃ.*

Mother : Nothing special, just a visit.

ഉമ്മ : വിശേഷിച്ചൊന്നുമില്ല, വെറുതെ ഒരു സന്ദർശനം.

أَنَسْ : شُسَوِّي جَابِرْ الحِين، كَيْفَ دِرَاسَتُهُ.

*അനസ് : ശുസവ്വീ ജാബിർ അൽ ഹീൻ, കൈഫ ദിറാസതുഹൂ?*

Anas : What does Jabir do now? How is his studies?

അനസ് : ജാബിർ ഇപ്പോൾ എന്താണ് ചെയ്യുന്നത്? അവന്റെ പഠനങ്ങളൊക്കെ എങ്ങനെ?

مَامَا : مَا أَدْرِي شُسَوِّي، يَرُح كُلِّيَة كُلَّ يَوْم.

*മാമാ : മാ അദ്‌രീ ശുസവ്വീ, യറുഹ് കുല്ലിയഃ കുല്ല യൗം.*

Mother : I do not know what is he doing. Goes to the college every day.

ഉമ്മ : അവനെന്താണ് ചെയ്യുന്നതെന്ന് എനിക്കറിയില്ല. നിത്യവും കോളേജിൽ പോകാറുണ്ട്.

أَنَسْ : شلون بَابَا؟ وَيَنْ هُوَ؟

*അനസ് : ശ്ലോൻ ബാബാ? വൈൻ ഹുവ?*

Anas : How is father? Where is he?

അനസ് : ഉപ്പയ്ക്ക് എങ്ങനെയുണ്ട്? ഉപ്പ എവിടെ?

مَامَا : هُو زَين، رَاحَ إلَى السُّوق قَبْلَ شُوَي.

*മാമാ : ഹുവ സൈൻ, റാഹ ഇലസ്സൂഖ് ഖബ്‌ല ശുവയ്.*

Mother : He is OK, He went to the market before some time.

ഉമ്മ : സുഖമാണ്, കുറച്ചു മുമ്പ് മാർക്കറ്റിലേക്ക് പോയി.

أَنَسْ : وَيَنْ خَالد؟

*അനസ് : വൈൻ ഖാലിദ്?*

Anas : Where is Khalid?

അനസ് : ഖാലിദ് എവിടെ?

مَامَا : مَوْجُود، تَبْغه؟

*മാമാ : മൗജൂദ്, തബ്ഗിഹീ.*

Mother : He is here. Do you want him?

ഉമ്മ : അവനിവിടെയുണ്ട്. വേണോ?

أَنَسْ : إي.

*അനസ് : ഈ.*

Anas : Yeah.

അനസ് : അതെ.

خَالد : السَّلَامُ عَلَيْكُم، كَيف حَالَكْ؟

*ഖാലിദ് : അസ്സലാമു അലൈക്കും, കൈഫ ഹാലക?*

Khalid : Assalamu Alaikum, How are you?

ഖാലിദ് : അസ്സലാമു അലൈക്കും, സുഖം തന്നെയല്ലേ?

أَنَسْ : الحَمْدُ لله، وَانْتَ كَيْفَكْ؟

*അനസ് : അൽഹംദു ലില്ലാഹ്, വഅൻത കൈഫക?*

Anas : Praise be to Allah and how are you?
അനസ് : ദൈവത്തിന് സർവ്വ സ്തുതിയും. നിനയ്ക്ക് സുഖമല്ലേ?

خَالد : بخَيْر.

*ഖാലിദ് : ബിഖൈർ.*
Khalid : Well.
ഖാലിദ് : സുഖം.

أنَسْ : مَاذَا ستَفْعَلُ هٰذَا المَسَاء؟

*അനസ് : മാദാ സതഫ്അലു ഹാദൽ മസാഅ്?*
Anas : What will you do this evening?
അനസ് : ഇന്ന് വൈകുന്നേരം എന്താണ് നിന്റെ പരിപാടി?

خَالد : مَا في شَيْئ خَاص، عنْدَكَ شَيْئ؟

*ഖാലിദ് : മാഫീ ശൈഅ് ഖാസ്, ഇൻദക ശൈഅ്?*
Khalid : Nothing special. Have you got anything?
ഖാലിദ് : വിശേഷിച്ചൊന്നുമില്ല, നിന്റെയടുത്ത് എന്തെങ്കിലുമുണ്ടോ?

أنَسْ : هَلْ تَبْغ أن تَبْقي في البَيْت؟

*അനസ് : ഹൽ തബ്ഗി അൻ തബ്ഖീ ഫിൽ ബൈത്?*
Anas : Do you want to stay at home?
അനസ് : വീട്ടിൽ കഴിച്ചുകൂട്ടാൻ നീ ഉദ്ദേശിക്കുന്നുണ്ടോ?

خَالد : ليْش، نَبْغ نَرُحْ أيَّ مكَان؟

*ഖാലിദ് : ലേശ്, നബ്ഗി നറുഹ് അയ്യ മകാൻ?*
Khalid : Why, you want us to go any where?
ഖാലിദ് : എന്തേ, നമുക്കെവിടെയെങ്കിലും പോകാനുണ്ടോ?

أنَسْ : أريدُ أنْ تَجئ مَعي إلَى النَّادي، فيه حَفْلَة مُوسيقيَة زينَة اليَوْم.

*അനസ് : ഉരീദു അൻ തജിഅ മഈ ഇലന്നാദീ, ഫീഹി ഹഫ്ലഃ മൂസീഖിയഃ സെയ്ന ഇൽയൗം.*
Anas : I want you to come with me to the club. There is a nice musical party today.

അനസ് : നീ എന്നോടൊപ്പം ക്ലബ്ബിലേക്ക് വരൂ, അവിടെയൊരു നല്ല സംഗീതപരിപാടിയുണ്ട്.

خَالد : حَاضِرْ يَا أخوي.

*ഖാലിദ് : ഹാളിർ യാ അഖൂയ്.*

Khalid : I 'm ready brother.

ഖാലിദ് : ഞാൻ റെഡി.

خَالد : سَاعَة كَمْ البَرْنَامَج؟.

*ഖാലിദ്. : സാഅഃ കം അൽബർനാമജ്?*

Khalid : What time is the programme?

ഖാലിദ് : എത്ര മണിക്കാണ് പരിപാടി?

أَنَسْ : السَّاعَة السَّابعَة وَالنِّصْف مَسَاءًا.

*അനസ് : അസ്സാഅ സ്സാബിഅഃ വന്നിസ്ഫ് മസാഅൻ.*

Anas : At seven thirty in the evening.

അനസ് : വൈകുന്നേരം 7:30ന്.

خَالد : فيه تَذْكَرَةُ الدُّخُول؟

*ഖാലിദ് : ഫീ തദ്കിറതു ദ്ദുഖൂൽ?*

Khalid : Is there entry ticket?

ഖാലിദ് : പ്രവേശനത്തിന് ടിക്കറ്റുണ്ടോ?

أَنَسْ : إي، عنْدي تَذْكرَتَان مَحْجُوزَتَان في الدَّرَجَة الأولى.

*അനസ് : ഈ, ഇൻദീ തദ്കിറതാനി മഹ്ജൂസതാനി ഫിദ്ദറജതിൽ ഊലാ.*

Anas : Yeah. I have two first class ticket reserved.

അനസ് : എന്റെയടുത്ത് രണ്ട് ഫസ്റ്റ് ക്ലാസ്സ് ടിക്കറ്റുകൾ റിസർവ്വ് ചെയ്തതുണ്ട്.

خَالد : زَينْ، سَاعَة كَمْ نَخْرُج؟

*ഖാലിദ് : സൈൻ, സാഅഃ കം നഖ്റുജ്?*

Khalid : OK. What time shall we start?

ഖാലിദ് : ശരി, എത്ര മണിക്കാണ് നാം പുറപ്പെടുക?

أَنَسْ : السَّاعَة السَّابعَة يكْفِي.

*അനസ് : അസ്സാഅഃ അസ്സാബിഅഃ യക്ഫീ.*

Anas : Seven o clock is enough.

അനസ് : ഏഴ് മണിക്ക് മതി.

خَالد : كَيْفَ نَرُح؟ عنْدَكَ سَيَّارَة؟

*ഖാലിദ് : കൈഫ നറുഹ്? ഇൻദക സയ്യാറഃ?*

Khalid : How shall we go? Have you got a car?

ഖാലിദ് : നാം എങ്ങനെയാണ് പോവുക? നിന്റെയടുത്ത് കാറുണ്ടോ?

أَنَسْ : عنْدِي سَيَّارَة، إنْتَظرْنِي أَمَامَ البَوَّابَة.

*അനസ് : ഇൻദീ സയ്യാറഃ, ഇൻതളിർനീ അമാമൽ ബവ്വാബഃ.*

Anas : I have got a car. Wait for me infront of the gate.

അനസ് : എന്റെയടുത്ത് കാറുണ്ട്, ഗേറ്റിനു മുന്നിൽ എന്നെ കാത്തു നിൽക്കൂ.

خَالد : حَاضرْ يَا أَخوِي.

*ഖാലിദ് : ഹാളിർ യാ അഖൂയ്.*

Khalid : OK brother.

ഖാലിദ് : ശരി സഹോദരാ.

خَالد : سَاعَة كَمْ خَلِّص البَرْنَامَج؟.

*ഖാലിദ് : സാഅഃ കം ഖല്ലിസ്വൽ ബർനാമജ്?*

Khalid : What time will the programme get over?

ഖാലിദ് : എത്ര മണിക്കാണ് പരിപാടി കഴിയുക?

أَنَسْ : مُمْكن السَّاعَة العَاشرَة.

*അനസ് : മുംകിൻ അസ്സാഅഃ അൽആശിറഃ.*

Anas : May be at 10 o clock

അനസ് : പത്ത് മണിക്കായിരിക്കും.

خَالد : العَشَاء مينْ وينْ؟

*ഖാലിദ് : അൽഅശാ മിൻ വീൻ?*

Khalid : Where shall we have the dinner from?

ഖാലിദ് : അത്താഴമെവിടെനിന്നാണ് കഴിക്കുക?

أَنَسْ : نَتَعَشَّ الْيَوْمَ مَعَ أَصْدِقَائِي فِي مَطْعَمْ زَيِنْ.

*അനസ് : നതഅശ്ശൽ യൗമ മഅ അസ്ദിഖാഇൗ ഫീ മത്അം സൈൻ.*

Anas : Today we shall have the dinner with my friends at a nice restaurant.

അനസ് : ഇന്ന് അത്താഴം എന്റെ കൂട്ടുകാരോടൊപ്പം ഒരു നല്ല ഹോട്ടലിൽ കഴിക്കാം.

خَالد : فِي مَطْعَمْ زَيِنْ قَرِيب؟

*ഖാലിദ് : ഫീ മത്അം സൈൻ ഖരീബ്?*

Khalid : Is there any good restaurant near?

ഖാലിദ് : അടുത്ത് വല്ല നല്ല റസ്റ്റാറന്റുമുണ്ടോ?

أَنَسْ : إِي، أَمَامَ الْكُلِّيَّة الْحُكُومِيَة.

*അനസ് : ഈ, അമാമൽ കുല്ലിയഃ അൽ ഹുകൂമിയഃ*

Anas : Yeah. Infront of the government college.

അനസ് : അതെ, ഗവണ്മെന്റ് കോളേജിന്റെ മുന്നിൽ.

خَالد : زَيِنْ خَلِّ أَغْتَسل وَأَكُونُ جاهزًا بنصف سَاعَة.

*ഖാലിദ് : സൈൻ, ഖല്ലി അഗ്തസിൽ വ അകൂനു ജാഹിസൻ ബിനിസ്ഫി സാഅഃ.*

Khalid : Fine, Let me take a shower. I will be ready in half an hour.

ഖാലിദ് : ശരി ഞാനൊന്ന് കുളിക്കട്ടെ, അര മണിക്കൂറിനകം ഞാൻ റെഡിയാകും.

أَنَسْ : يَالله سُرْعَة.

*അനസ് : യാ അല്ലാഹ് സുർഅഃ.*

Anas : Come on fast.

അനസ് : പെട്ടെന്ന്.

خَالد : وينْ انْتَ الحينْ؟ بكَمْ دَقيقَة تَقْدرْ تَصلْ هني؟

*ഖാലിദ് : വൈൻ ഇൻത അൽഹീൻ? ബികം ദഖീഖഃ തഖ്ദിർ തസിൽ ഹിനീ?*

Khalid : Where are you now? In howmany minutes can you reach here?
ഖാലിദ് : നീ ഇപ്പോൾ എവിടെയാണ്? എത്ര മിനിറ്റിനുള്ളിൽ ഇവിടെയെത്താനാകും?

أَنَسْ : أَنَا قَرِيب جدًّا، خَمْسَ دَقَائِقْ يكْفِينِي.
*അനസ് : അന ഖരീബ് ജിദ്ദൻ. ഖംസ ദഖാഇഖ് യക്ഫീനീ.*
Anas : I 'm very near, five minutes are enough for me.
അനസ് : ഞാൻ വളരെ അടുത്താണ്. എനിക്ക് അഞ്ച് മിനിറ്റ് മതി.

خَالد : زَيْنْ، أَشُوفَكَ أَمَامَ البَوَّابَة.
*ഖാലിദ് : സൈൻ, അശൂഫക അമാമൽ ബവ്വാബഃ*
Khalid : Fine, See you infront of the gate.
ഖാലിദ് : ശരി, ഗേറ്റിനു മുന്നിൽ കാണാം.

أَنَسْ : زَيْنْ.
*അനസ് : സൈൻ.*
Anas : Fine.
അനസ് : ശരി.

خَالد: تبغ شيئ من الدكان
*ഖാലിദ് : തബ്ഗീ ശൈഅ് മിനദ്ദുകാൻ?*
Khalid : Do you need anything from the shop?
ഖാലിദ് : കടയിൽനിന്നും എന്തെങ്കിലും വേണ്ടേ?

أَنَسْ: اي ماء بارد وعصير برتقال
*അനസ് : ഈ, മാഅ് ബാരിദ് വ അസീർ ബുർതുഖാൽ*
Anas : Yeah, Cold water and Orange juice.
അനസ് : അതെ, തണുത്ത വെള്ളവും ഓറഞ്ച് ജ്യൂസും

خَالد: زين، أتيك الماء والعصير
*ഖാലിദ് : സൈൻ, അതീകൽ മാഅ് വൽ അസീർ.*
Khalid : OK. I will bring water and juice.
ഖാലിദ് : ശരി, വെള്ളവും ജ്യൂസും ഞാൻ കൊണ്ടുവരാം.

أَنَسْ: مشكور، أنا جاهز، أقف أمام البوّابة في انتظارك

*അനസ് : മശ്കൂർ, അന ജാഹിസ്, അഖിഫ് അമാമൽ ബവ്വാബ ഫിൻതി ളാരിക*

Anas : Thanks, I 'm ready, I 'm standing infront of the gate waiting for you.

അനസ് : നന്ദി, ഞാൻ റെഡിയാണ്. ഞാൻ ഗേറ്റിനു മുന്നിൽ നിന്നെ കാത്തു നിൽക്കുകയാണ്.

خَالد: تمام؟ أصل حالاً؟ ان شاء الله

*ഖാലിദ് : തമാം, അസിൽ ഹാലൻ, ഇൻശാ അല്ലാഹ്.*

Khalid :All right, I will reach at once, Insha Allah.

ഖാലിദ് : ശരി, ഞാൻ പെട്ടെന്ന് എത്താം. ഇൻശാ അല്ലാഹ്.

أَنَسْ: أنا في انتظارك

*അനസ് : അന ഫിൻതിളാരിക*

Anas : I am waiting for you.

അനസ് : ഞാൻ നിന്നെ കാത്തുനിൽക്കാം.



## (3) At the shop
## في الدُّكَان

انْتَ : مَسَاءَ الخَيْر.

*ഇൻത : മസാഅൽ ഖൈർ.*

You : Good evening.

നീ : ഗുഡ് ഈവനിംഗ്.

صَاحِبُ المَحَل : مَسَاءَ النُّور، فَضَّلْ.

*സ്വാഹിബുൽ മഹൽ :* മസാഅന്നൂർ, ഫള്ളൽ.

Shop keeper : Good evening, please come.

കച്ചവടക്കാരൻ : ഗുഡ് ഈവനിംഗ്, വരൂ.

صَاحِبُ المَحَل : أيُّ خدْمَة؟

*സ്വാഹിബുൽ മഹൽ :* അയ്യു ഖിദ്മഃ?

Shop keeper : Any service?

കച്ചവടക്കാരൻ : എന്തെങ്കിലും സേവനം?

انْتَ : إي أُرِيدُ قَمِيص حَرِير.

*ഇൻത :* ഈ ഉരീദു ഖമീസ് ഹരീർ.

You : Yeah, I want a silk shirt.

നീ : അതെ, എനിക്ക് ഒരു സിൽക്ക് ഷർട്ട് വേണം.

صَاحِبُ المَحَل : لِمَنْ؟

*സ്വാഹിബുൽ മഹൽ :* ലിമൻ?

Shop keeper : For whom?

കച്ചവടക്കാരൻ : ആർക്ക്?

انْتَ : لي.

*ഇൻത : ലീ.*

You : For me.

നീ : എനിക്ക്.

صَاحبُ المَحَل : حَجْم كَم؟

*സ്വാഹിബുൽ മഹൽ : ഹജ്മ് കം?*

Shop keeper : What is the size?

കച്ചവടക്കാരൻ : എത്രയാണ് സൈസ്?

انْتَ : أربَعين.

*ഇൻത : അർബഈൻ.*

You : Forty.

നീ : നാൽപത്.

صَاحبُ المَحَل : زَيْن، رُح فَوق وَاخْتَر مَا تُعْجبُك.

*സ്വാഹിബുൽ മഹൽ :* സൈൻ, റുഹ് ഫൗഖഃ വഖ്തർ മാ തുഅ്ജിബുക.

Shop keeper : OK, go up and select what you like.

കച്ചവടക്കാരൻ : ശരി, മുകളിൽ പോയി നിനയ്ക്കിഷ്ടപ്പെട്ടത് തെരഞ്ഞെടുക്കൂ.

انْتَ : فيه تَنْزيلاَت الحين.

*ഇൻത : ഫീഹി തൻസീലാത് അൽഹീൻ.*

You : Is there discount sale now?

നീ : ഇവിടെ ഇപ്പോൾ ഡിസ്കൗണ്ട് സെയിൽ ഉണ്ടോ?

صَاحبُ المَحَل : ما في تَنْزيلاَت أعْطيك خَصْم خَاص، خُذ مَا تَشَاء.

*സ്വാഹിബുൽ മഹൽ : മാ ഫീ തൻസീലാത്, അഅ്ത്വീക ഖസ്മ് ഖാസ്, ഖുദ് മാ തശാഅ്.*

Shop keeper : No sale,I will give you special discount, take whatever you

want.

കച്ചവടക്കാരൻ : ഡിസ്കൗണ്ട് സെയിൽ ഇല്ല, നിങ്ങൾക്ക് ഞാൻ സ്പെഷ്യൽ ഡിസ്കൗണ്ട് തരാം. വേണ്ടതൊക്കെ എടുത്തോളൂ.

اَنْتَ : فيه مَلاَبس جَاهزَة للأَطْفَال عنْدَكُم؟

*ഇൻത : ഫീ മലാബിസ് ജാഹിസഃ ലിൽ അത്ഫാൽ ഇൻദകും?*

You : Is there readymade dress for kids with you?

നീ : നിങ്ങളുടെയടുത്ത് കുട്ടികൾക്കുള്ള റെഡിമെയ്ഡ് ഡ്രസ്സുകളുണ്ടോ?

صَاحبُ المَحَل : إي مَوْجُود، هٰذه كُلُّها للأَطْفَال.

*സ്വാഹിബുൽ മഹൽ : ഈ മൗജൂദ്, ഹാദിഹീ കുല്ലുഹാ ലിൽ അത്ഫാൽ.*

Shop keeper : Yes, These all are for kids.

കച്ചവടക്കാരൻ : അതെ, ഇതെല്ലാം കുട്ടികൾക്കുള്ളതാണ്.

صَاحبُ المَحَل : هٰذَا يُعْجبُكَ يَا سَيِّدي؟

*സ്വാഹിബുൽ മഹൽ : ഹാദാ യുഅ്ജിബുക യാ സയ്യിദീ.*

Shop keeper : Do you like this one sir.

കച്ചവടക്കാരൻ : ഇത് നിങ്ങൾക്ക് ഇഷ്ടമായോ?

اَنْتَ : أَعْطني ذَاكَ الأَبْيَض.

*ഇൻത : അഅ്തിനീ ദാകൽ അബ്യള്.*

You : Give me that white.

നീ : എനിക്ക് ആ വെള്ള നിറത്തിലുള്ളത് തരൂ.

صَاحبُ المَحَل : زَيْن.

*സ്വാഹിബുൽ മഹൽ : സൈൻ.*

Shop keeper : OK.

കച്ചവടക്കാരൻ : ശരി.

اَنْتَ : كم هٰذَا؟

*ഇൻത : കം ഹാദാ?*

You : Howmuch is this?

നീ : ഇതിനെത്രയാണ്?

صَاحِبُ المَحَل : هٰذَا خَمْس مائَة.

*സ്വാഹിബുൽ മഹൽ : ഹാദാ ഖംസ് മിഅഃ*

Shop keeper : This is Rs. 500/-

കച്ചവടക്കാരൻ : ഇതിന് അഞ്ഞൂറ് രൂപ.

انْتَ : هٰذَا غَالي يَا أخوي.

*ഇൻത : ഹാദാ ഗാലീ യാ അഖൂയ്.*

You : This is expensive brother.

നീ : ഇത് വില കൂടുതലാണ് സഹോദരാ.

صَاحِبُ المَحَل : هٰذَا حَرير كُوَيْس، تَبْغ رَخيص.

*സ്വാഹിബുൽ മഹൽ : ഹാദാ ഹരീർ കുവൈസ്, തബീ റഖീസ് .*

Shop keeper : This is good silk, You need cheaper one.

കച്ചവടക്കാരൻ : ഇത് നല്ല സിൽക്കാണ്. വില കുറഞ്ഞത് വേണോ?

انْتَ : لا، أبْغ بَس هٰذَا، قُل لي آخر كَم؟

*ഇൻത : ലാ, അബീ ബസ് ഹാദാ, ഖുൽ ലീ ആഖിർ കം?*

You : No, I need only this, tell me the last price.

നീ : വേണ്ട. എനിക്ക് ഇത് തന്നെ മതി. ലാസ്റ്റ് പ്രൈസ് എന്താണെന്ന് പറയൂ.

صَاحِبُ المَحَل : زَيْن، أعْطيك لأرْبَع مائَة وَخَمْسين.

*സ്വാഹിബുൽ മഹൽ : സൈൻ, അഅ്ത്വീക ലിഅർബഅഃ മിഅഃ വ ഖംസീൻ.*

Shop keeper : OK, I will give you for 450/-

കച്ചവടക്കാരൻ : ശരി 450ന് തരാം.

انْتَ : أرْبَع مائَة يكْفي؟

*ഇൻത : അർബഅഃ മിഅഃ യക്ഫീ.*

You : 400 enough?

നീ : 400 മതിയോ?

صَاحِبُ المَحَل : لاَ يَسير، هٰذه خَسَارَة، خُذ لأرْبَع مائَة وَخَمْسين.

